ലേഖനം

# കാടത്തത്തിൽനിന്
# മനുഷ്യത്വത്തിലേക്ക്

ഈ ഭൂതലത്തിൽ മനുഷ്യൻ രംഗപ്രവേശനം ചെയ്തിട്ട് രണ്ടു ദശലക്ഷം സംവത്സരങ്ങളോളം ആയിട്ടുണ്ട്. ലക്ഷ്യബോധത്തോടെ, ആഗ്രഹാനുസരണം പരിസ്ഥിതി പ്രയോജനപ്പെടുത്തുവാൻ അവൻ ശക്തനായത് ഏതാണ്ട് 9000 കൊല്ലങ്ങൾക്കു മുമ്പു മാത്രമാണ്. സ്വന്തം ആവശ്യങ്ങൾക്കുതകുന്ന കാട്ടു ചെടികളെ തരം തിരിച്ചെടുത്ത് 'മെരുക്കി' കൃഷി ചെയ്യാമെന്നു കണ്ടെത്തിയത് ആ കാലത്തു തന്നെ. പിന്നെയും ഒരു സഹസ്രാബ്ദം കടന്നുപോയ ശേഷമാണത്രെ ജന്തുക്കളെ ഇണക്കി വളർത്തിത്തുടങ്ങിയത്. സാംസ്കാരിക ചരിത്രത്തിലെ നിർണ്ണായകങ്ങളായ പടികൾ കയറിത്തുടങ്ങിയിട്ട് മൂവായിരത്തിലേറെ വർഷങ്ങളായിട്ടുമില്ല. ഈ അവസാന കാലയളവിലെ നാലഞ്ചു ശതവർഷങ്ങളിലാണ്, ഇന്നുള്ള ഉന്നത നിലവാരത്തിലേയ്ക്കുള്ള പ്രയാണം നടന്നത്.

പ്രകൃതിയുടെ സുദീർഘമായ ചരിത്രത്തിൽ ഏതെങ്കിലും ഒരു ജീവി സ്വാർത്ഥപൂരണത്തിനായി പരിസ്ഥിതിയെ, മനുഷ്യനെപ്പോലെ, മുമ്പു ചൂഷണം ചെയ്തിട്ടുള്ളതായിട്ട് അറിവില്ല. അന്യ ജീവികളിൽ നിന്ന് താൻ തികച്ചും ഭിന്നനാണെന്നും, സൃഷ്ടികർത്താവിൻെറ ഇഷ്ട സന്താനമാണെന്നും, മററു ജീവജാലങ്ങളടക്കമുള്ളതെല്ലാം തൻെറ ആവശ്യത്തിനായി സംവിധാനം ചെയ്തിട്ടുള്ളതാണെന്നുമുള്ള മുൻവിധിയോടുകൂടി മനുഷ്യൻ പെരുമാറാൻ തുടങ്ങിയതോടുകൂടി, പ്രകൃതിയിൽ നിന്ന് വിട്ടുനില്ക്കുന്നതിനും, അതിനെ ദീർഘ വീക്ഷണമില്ലാതെ നശിപ്പിക്കാനും, അറിഞ്ഞോ അറിയാതെയോ ഇടയായി. ഇതു് വരുത്തിയ വിപത്ത് എത്രമാത്രമാണെന്ന് എടുത്തു പറയേണ്ടതില്ല. അണ്ഡകടാഹത്തിലെ അതിനിസ്സാരമായ ഒരു താരസമൂഹത്തിൽ അഗണ്യമായ സ്ഥാനത്തു സ്ഥിതിചെയ്യുന്ന, അപ്രധാനമായ ഒരു നക്ഷത്രത്തിൻെറ പ്രാമാണ്യമൊന്നുമില്ലാത്ത ഗ്രഹമാണ് നമ്മുടെ ഭൂഗോളമെന്ന് ക്രമേണ അറിയാൻ കഴിഞ്ഞു. ഭൂഗോളത്തിലെ കോടാനുകോടി ജീവജാലങ്ങളിൽ ഏററവും ഇളമുറക്കാരനായ ഒരു ജന്തുവാണ് താനെന്നും മററു ജീവജാലങ്ങൾക്ക് പൊതുവിൽ ബാധകങ്ങളായ ജൈവശാസ്ത്ര നിയമങ്ങൾ തനിക്കും ബാധകമാണെന്നും സ്പഷ്ടമായതോടുകൂടി മനുഷ്യൻെറ പ്രാമാണിത്തത്തെ ആസ്പദമാക്കിയുള്ള അഹന്ത ഉലഞ്ഞു. ഈ അഹന്ത ഇനിയും വച്ചുപുലർത്തുന്നവർ ഉണ്ടെങ്കിൽ അവർ അടിസ്ഥാനമില്ലാത്ത ആശയങ്ങളുടെ വലയിൽ നിന്നു മോചിതരാകാതെ കുരുങ്ങിക്കിടക്കുകയാണെന്നേ പറയാനുള്ളു.

ജീവൻെറ കോടാനുകോടി രൂപഭാവങ്ങളിൽ ഒന്നുമാത്രമാണ് മനുഷ്യൻ; ജന്തുലോകത്തിലെ ഒരു അംഗം. ചെടികളെ, പ്രത്യക്ഷമായോ പരോക്ഷമായോ, അന്യ ജീവികൾ ആശ്രയിക്കുന്നതുപോലെ, ആശ്രയിക്കാൻ വിധിക്കപ്പെട്ടിട്ടുള്ള ഒരു ജന്തു. ധർമ്മ ശരീര പ്രക്രിയകളെല്ലാം പ്രാണവായുവും ജൈവ പോഷകവിഭവങ്ങളും കൊണ്ടേ മനുഷ്യനും നിവർത്തിക്കുവാൻ സാധിക്കു. ശാസ്ത്രീയവും സാങ്കേതികവുമായ ബഹുമുഖ പുരോഗതികൾ ആധുനിക യുഗത്തിൽ അതിവിപുലമായി ആർജ്ജിച്ചിട്ടും, ഈ അടിസ്ഥാന വ്യവസ്ഥയ്ക്കും ബന്ധത്തിനും മാററമുണ്ടായിട്ടില്ല. പരിസ്ഥിതിയെ പരിത്യജിച്ച്, നിരാകരിച്ച്, ഒരു ജീവിത പദ്ധതി സജ്ജീകരിക്കുവാൻ സാധിക്കയില്ലെന്ന് സംശയ രഹിതമായിസ്ഥിരീകരിക്കുകയും ചെയ്തിട്ടുണ്ട്.

സസ്തനി വിഭാഗത്തിൽ പെടുന്ന ഒരു ജന്തുവാണ് മനുഷ്യൻ. മൗലികമായ ആ പശ്ചാത്തലത്തെ ആധാരമാക്കിയത്രേ പില്ക്കാലത്തു പരിണാമം നടത്തിയിട്ടുള്ളത്. മരങ്ങളിൽ ജീവിക്കുവാനുള്ള പ്രത്യേകതകളും സൗകര്യങ്ങളുമാണ് ആദ്യം ഉണ്ടായിരുന്നതെന്ന വസ്തുത വിസ്മരിച്ചുകൂടാ. തറയിൽ പാർക്കുന്നതിനുള്ള സജ്ജീകരണങ്ങൾ പരിണാമത്തിൻെറ പല ഘട്ടങ്ങളിലൂടെ കടന്നുവന്നപ്പോൾ കൈക്കൊണ്ടവയാണ്. നിശ്ചിതമായ ശരീരതാപം നിലനിർത്തുന്നതിന്, അന്യ ജീവികൾക്ക്, സാധിച്ചിട്ടുള്ളതും സാധിക്കുന്നതും രോമം കൊഴുപ്പ് ചർമ്മത്തിൻെറ സവിശേഷതകൾ തുടങ്ങിയവകൊണ്ടു തന്നെ. ഇതാണ് എല്ലാം സസ്തനികളുടേയും സ്ഥിതി. എന്നാൽ പ്രകൃതി ദത്തങ്ങളായ സൗകര്യങ്ങളെമാത്രം ആശ്രയിക്കുന്ന

രീതി മനുഷ്യൻ പരിത്യജിച്ചു.
വരണങ്ങളണിഞ്ഞ് ശരീരോഷ്ണം
പാലിക്കുവാൻ വഴികൾ കണ്ടെ
പ്പോൾ, ഭൂമിയിൽ ഏതു മേഖ
വിപത്തുവരാതെ പാർക്കുവാനുള്ള
ത സഫലീകൃതമായി.

മാംസഭുക്കുകളുടേയും സസ
ടെയും ദന്ത സംവിധാനവും ആമ
ജ്ജീകരണങ്ങളും അതിൻേറതായ
ശീലത്തെ ആദരിച്ചുകൊണ്ടുള്ള
സസ്യഭുക്കിന് സസ്യാഹാരമില്ല
സ്യാഹാരമില്ലാത്ത സാഹചര്യത്ത
ശമാണ് വിധി. അതുപോലെ
മാംസഭുക്കുകളുടെ കഥയും; മാംസ
ലഭ്യമല്ലെങ്കിൽ മരണമല്ലാതെ വഴ
ഏതു തരത്തിൽ പെടുന്ന ആഹ
ആവശ്യാർത്ഥം സ്വീകരിക്കുന്ന
കഴിവ്, നിലനില്പിനുള്ള ഉറപ്പാ
ക്ഷണം ലഭ്യമാകുന്ന രൂപത്തിൽ
വിഴുങ്ങുന്ന ഒരു ജന്തുവിനെക്കാൾ,
രം അനുകൂലമാം വിധം ചവച്ചു
ഘുവാക്കി പ്രയോജനപ്പെടുത്തുന്ന
ക്കാണ്, അതു് കൂടുതൽ ഉതകുന്നതു
ഷ്യൻെറ കാര്യത്തിൽ ഇതൊക്കെ
കതമാം വിധം സ്ഥിരീകരിച്ചിര
ഏററവും കുറച്ചു ആഹാരത്തിൽ
ഏററവും കൂടുതൽ ഉപയോഗം
വാൻ മനുഷ്യനെപ്പോലെ മറെറാര
ക്കും സാധിച്ചിട്ടില്ല.

കുഞ്ഞുങ്ങളെ പ്രസവിച്ചു
പരിപാലിക്കുന്നതു് മറെറാരു
കാര്യമാണ്. ഇതും സസ്ത
വൈതൃകമാണ്; സവിശേഷത
പ്രകൃതിയിലെ കോടാനുകോ
വികളും തങ്ങളുടെ കർത്തവ്യം
ടുന്നതുകൊണ്ട് പൂർത്തിയാകു
ണ്ട്. പ്രാകൃതരായ ജീവജാല
അണ്ഡവും ശുക്ലാണുവും പുറത്തു
ല്ലാതെ യഥാക്രമം പെണ്ണും ആണു
ന്നും ചെയ്യുന്നുമില്ല. അണ്ഡവും
വും ഒന്നിച്ച് ബീജസംയോജനം (

കോന്നിയൂർ ആർ. നരേന്ദ്രനാഥ

ിക്കുന്നതുപോലും ജീവിയുടെ ഉള്ളി
പുറത്താണ്. പുതിയ തലമുറയ്ക്ക്
ംഭവിക്കുന്നു എന്നോ എങ്ങിനെ
ലരുന്നു എന്നോ മാതാപിതാക്കൾ
അറിവില്ല! അവയ്ക്ക് കുഞ്ഞുങ്ങ
ാൽ തിരിച്ചറിയാൻപോലും കഴി
ില്ല. എല്ലാം വിധിക്കു വിട്ടേയ്ക്കുക
ാണ് പദ്ധതി. ഈ സന്നിദ്ധാ
ിൽ, നാശമടയാതെ കുറെയെങ്കി
ിവിക്കുന്നതിന്, എണ്ണമില്ലാതെ
നോല്പാദനം സാധിക്കുകയാണ്
ർഗ്ഗം. ആരംഭത്തിൽ ധാരാളി
പിന്നെ അവർണ്ണനീയമായ നാശ
വസാനത്തിൽ കുലനാശമുണ്ടാകാ
ൊന്നതകുന്ന കുറെയെണ്ണത്തിന്റെ
ിൽപ്പും ഈ പദ്ധതിയുടെ കാതലാ
്യമാണ്. പരിണാമത്തിൽ താഴെ
ിൽ നില്ക്കുന്ന ജീവികളിൽ ഇതാ
ംഗീകൃതമായി സ്വീകരിച്ചിരിക്കു

ത്യല്പാമനരീതിയും. സസ്തനികളിൽ
മേൃന ഈ ധാരാളിത്വമില്ല തന്നെ.
് മാതാവിന്റെ (ചിലപ്പോൾ പി
തന്റെയും) നേരിട്ടുള്ള ശിശുപരിപാ
ണ് അനന്തര പരമ്പരയുടെ ഉറ
കുഞ്ഞുങ്ങളുടെ എണ്ണം കുറവുള്ള ജീ
ിൽ മാതാപിതാക്കന്മാരുടെ ബോ
മുള്ള ശിശു പരിപാലനം കാണാം.
ഏറ്റവും ഉയർന്ന മാനദണ്ഡത്തിൽ
ലാക്കിയിട്ടുള്ളതു് മനുഷ്യരിലു
.
ക്ഷവാസിയായിരുന്ന ഒരു വാനര
ന്റെ പരിണാമത്തിലൂടെയാണ് മനു
രൂപം പ്രാപിച്ചതെന്ന് മുമ്പു സൂ
ച്ചല്ലോ. ഗന്ധത്തെയും സ്പർശ
ം അപേക്ഷിച്ച്, കേൾവിയും കാ
ണ് വൃക്ഷവാസികൾക്ക് ഉതകുന്നതു്.
ിൽ വസിച്ചിരുന്ന കാലത്തു്
ലുകൾ, പിടിമുറുക്കുന്നതിന് ഒഴി
ൻ വയ്യാത്ത അവയവങ്ങളായിരു
്രമേണ മരത്തിൽനിന്ന് മണ്ണിലേ
വിതം മാററിയപ്പോൾ, പിടിമുറു
ിനും മററും കരങ്ങൾ മാത്രം മതി
ന്നു. കണ്ണും കരങ്ങളും കാര്യക്ഷമ
സമന്വയിപ്പിച്ച് ആവശ്യങ്ങൾ
റവുന്നതിനുള്ള ശീലം വളർന്നു.
ിനെ അപേക്ഷിച്ച് കൗശലം ജീ
യധനത്തിലുള്ള വിജയത്തിന്
ഇതൊക്കെ മസ്തിഷ്കത്തെ വളർ
വിജയപൂർവ്വം ഉപയോഗപ്പെടുത്താ
ി തെളിച്ചു. അങ്ങിനെ മററു വാ
ളെ അപേക്ഷിച്ച് തലച്ചോറു വളരു
ബുദ്ധി വികസിക്കുകയും ചെയ്തു.
വ്യാപകങ്ങളായ ഫലങ്ങളുണ്ടാ
യതു്. മനുഷ്യന്റെ എല്ലാ വിജ
കളും നിദാനം ഈ വിജയങ്ങളിലാ
ണ്ടാവുന്നതു്.
കൃതിയിലും ജനിത സവിശേഷ
ലും മനുഷ്യനോട് അടുത്തു നി
ന്നു ചിമ്പൻസിയാണ്. ഇതു്
ായി കാണുന്നതു് ഗർഭസ്ഥ ശി
ാണ്. ജനന സമയത്തു് ചി
ിക്കുട്ടിയുടെ തലച്ചോറു്, ഏതാ
്ഴപത്തിയഞ്ചു ശതമാനത്തോളം
രിക്കും. ബാക്കിയുള്ള മുപ്പതു ശ
ത്തോളം പിന്നെയുള്ള ആറു മാസ
ള്ളിലാണ് പൂർത്തീകരിക്കുന്ന
നുഷ്യ ശിശുവിന്റെ പിറവിക്കാ
തലച്ചോറിൽ ഇരുപതു ശതമാന
ഉള്ളതു്. ബാക്കി വളരുന്നതും
ിയാകുന്നതും ഏതാണ്ട് ഇരുപതു
ം കൊണ്ടാണ്. ബുദ്ധിയും യുക്തി
ിവേകവും ആസ്പദമാക്കി പ്രവർ
വാൻ അതിനെ ശേഷിയുള്ളതാ
ിക്കുന്ന മസ്തിഷ്ക ഭാഗങ്ങളാണ് ഇ
വളരുന്നതും.
ാമൂഹ്യജീവിത പരിണാമത്തിലും
വാനര വർഗ്ഗങ്ങളുമായി ആദിമനു
് സാദൃശ്യം പറയാനുണ്ട്. എത്യോ
പ്രദേശത്തുള്ള ഗെലാഡാ ബാബൂ
ന്റെ സാമൂഹ്യ സംവിധാനമാണ്.

ഏറ്റവും പ്രശസ്തിയുള്ളതായി ചൂണ്ടിക്കാണിക്കേണ്ടതു്. പ്രബലനും പ്രതാപിയുമായ പുരുഷനും, അവന്റെ ആധിപത്യത്തിൻ കീഴിൽ അനുസരണയോടെ കഴിയുന്ന പെൺ ജാതികളും അവയുടെ സന്തതികളും അടങ്ങുന്നതാണ് അതിന്റെ സമൂഹം. പ്രായപൂർത്തി പ്രാപിക്കുന്ന ആൺ സന്താനങ്ങൾക്ക് രണ്ടു മാർഗ്ഗങ്ങളേ സ്വീകാര്യമായിട്ടുള്ളു. ഒന്നുകിൽ മൂത്തകരങ്ങന്റെ സ്വാധീനം അംഗീകരിച്ച് ഒതുങ്ങിക്കഴിയുക. അല്ലെങ്കിൽ ആ സമൂഹം വിട്ടു് സ്വന്തം പ്രാഭവം പ്രതിഷ്ഠിച്ചു ജീവിക്കുന്നതിന് മറെറാരു സമൂഹം നാം സ്ഥാപിക്കുക. എങ്ങിനെയായാലും ആണുതന്നെയാണ് പ്രമാണി. ഏതാണ്ട് ഇതുതന്നെയാണ് മനുഷ്യ സമൂഹത്തിന്റെ പരിണാമത്തിലെ ആദ്യഘട്ടത്തിലുണ്ടായിരുന്ന സ്ഥിതിവിശേഷവും.

ലോകത്തിലെ എല്ലാ ഭാഗങ്ങളിലും മനുഷ്യസമൂഹങ്ങളിൽ പുരുഷാധിപത്യത്തിന് പാതവിരിച്ചതു് ഈ പരിണാമ വസ്തുതയായിരിക്കും. ബുദ്ധിയും വിവേകവും സ്വവർഗ്ഗ താല്പര്യങ്ങളും മനുഷ്യനു് സ്വതസിദ്ധമായ വാനര സ്വഭാവങ്ങൾ നിരുത്സാഹപ്പെടുത്തി സാമൂഹ്യജീവിതത്തെ മെച്ചമിനുക്കാനുള്ള കരുത്തു നൽകി. നേരിടുന്ന സംഭവങ്ങളുണർത്തുന്ന പ്രതികരണങ്ങളനുസരിച്ചു് തത്സമയം പ്രവർത്തിക്കുന്നതാണ് മൃഗങ്ങളുടെ സാധാരണ സ്വഭാവം. എന്നാൽ ഈ പ്രതികരണങ്ങളെ വിവേകപൂർവ്വം വിലയിരുത്തി പ്രവർത്തിക്കുന്നതു് മനുഷ്യത്വമാണ്. സ്വാർത്ഥതയേക്കാൾ, സമൂഹനന്മയെ സ്വീകരിക്കുവാനുള്ള സന്നദ്ധതയാണ്, ആദിവാനരത്തിന്റെ പിൻമുറക്കാരെ മനുഷ്യരാക്കിയതും അവരുടെ പുതിയ സമൂഹത്തെ സൃഷ്ടിച്ചതും.

മനുഷ്യ പരിണാമത്തിന്റെ സമാന്തരമായി, ആശയ വിനിമയത്തിലും അവലേഖനം ചെയ്യുന്നതിലും കൈവന്ന പുരോഗതി, ഗണ്യമായ വസ്തുതയായി അംഗീകരിക്കേണ്ടതുണ്ട്. കുടുംബവും കുലവും വിട്ടു്, കൂടുതൽ വിശാലമായ രാഷ്ട്രബോധം വളർത്തുന്നതിൽ ഇവ നൽകിയ സംഭാവനകളാണ് മുഖ്യം. മിത്തും മതവും മററു് വിശ്വാസങ്ങളുമൊക്കെ സമൂഹത്തെ ഒറെറക്കെട്ടാക്കാനും സംസ്കരിച്ചെടുക്കാനും വഴിയൊരുക്കി. ഭാഷയും സാഹിത്യവും സംസ്കാരവും മനുഷ്യപുരോഗതിയുടെ ഏററവും വലിയ സമ്പത്തായിത്തീരുകയും ചെയ്തു. ഈ പരിണാമം അന്യ ജീവികളിൽ ഉണ്ടായിട്ടില്ല. പ്രകൃതി സംവിധാനത്തെ നിരാകരിച്ചുകൊണ്ടു് ഇവിടെ ഒന്നിനും നിലനില്പില്ലെന്നു കണ്ടെത്തിയ മനുഷ്യനു് ഇന്നു് ഒരു പുതിയ കാഴ്ചപ്പാടുകൂടി കൈവന്നിരിക്കുകയാണ്.

—

# എന്നും ജീവിക്കുന്നു.

## പ്രൊഫ: തൃക്കൊടിത്താനം ഗോപിനാഥൻ നായർ.

ആയിരം കണ്ഠങ്ങൾ തൻ—
 ജയ്‌വിളി പിന്നിൽനിന്നും
സാദരം മുഴങ്ങുമ്പോൾ—
 നേതാവു ചിന്തിക്കുന്നു:—
'വിജയിച്ചു ഞാ; നെന്റെ—
 —ജീവിതം സമാപൂർണ്ണം
വിധിയെന്നാജ്ഞാകാര—
 —നായി മാറുകയായി!
ജനസഞ്ചയത്തിന്റെ
 —ഭക്തിയും ബഹുമാന—
ധനവും സമഗ്രമായ്—
 —നേടിഞാനെന്നെന്നേയ്ക്കും
ജീവിതമിതിൽപ്പരം—
 —ധന്യമാകാനെ? ന്തെന്നു—
മീവിധമാരാധിക്കു—
 —മെന്നെയീലോകം നൂനം.
ഭാഗ്യവാനെന്നേപ്പോലാ?—
 —രീ രാജ്യ ചരിത്രത്തി—
ലാർക്കു കിട്ടുമീ മട്ടിൽ—
 —ഭക്തിതൻ ഹാരം പാരം
എന്റെ വംശത്തിൽപ്പെട്ടോ—
 —രൊക്കെയുമെക്കാലവും
സഞ്ചിതസുകൃതരായ്
 തീരുമെൻ പേരിൻ പേരിൽ!

മൂഢസ്വാർഗ്ഗത്തിൻ താക്കോൽ—
 —കൈവശം സൂക്ഷിക്കുന്ന
നേതൃവർഗ്ഗത്തിൻ ച്ഛിദ്ര—
 —ചിന്തയെത്രമേൽ ക്ഷുദ്രം!!
കീർത്തിയും നേതൃത്വവും—
 —സത്വരം തകരുന്ന
നീർപ്പോള മാത്രം! ജൈത്ര—
 —യാത്രയ്ക്കുമില്ലില്ലർത്ഥം!
ആയിരം പേരേ പിന്നിൽ—
 —കാണുന്നതല്ലാ ലോക
ജീവിത വിജയത്തിൻ—
 —മാനദണ്ഡമീ മന്നിൽ!
ആരവാരമോ, താല—
 —പ്പൊലിയോ മഹത്വത്തി,
നാലവട്ടമോ, വെൺചാ—
 —മരമോ തെളിവല്ല!!
നമ്മുടെ ദുഃഖം മറ—
 —ന്നന്യർ തന്നഴലാററാൻ
കണ്മുന്നിലുയരുന്ന—
 —കാട്ടകം തെളിക്കുവാൻ
തന്നെത്താനർപ്പിക്കുന്ന—
 —താരുവാനവൻ മാത്ര—
മെന്നുമീ ലോകത്തിന്റെ—
 —യോർമ്മയിൽ ജീവിക്കുന്നു!!

—